# സാഹിത്യവാരഫലം

1971/05/16-ൽ മലയാളനാട് വാരികയിൽ പ്രസിദ്ധീകരിച്ചത്.

## മന്ദസ്മിതമെന്ന ഭാവഗാനം



പോൾ വെർലയിൻ

ഫിസിക്സ് ഐച്ഛികവിഷയമായി സ്വീകരിച്ച് എം. എസ്. സി. പരീക്ഷയിൽ വിജയംപ്രാപിച്ച ഒരു യുവതി കുറച്ചുകാലംമുൻപ് ഞാൻ ജോലിചെയ്യുന്ന സ്ഥാപനത്തിൽ എന്നെക്കാണാൻ വന്നിരുന്നു. സ്ത്രീകൾ അപരിചിതന്മാരെ കാണാൻ വരുന്നെങ്കിൽ അവർക്ക് എന്തെങ്കിലും കാര്യം നേടാൻ ഉണ്ടായിരിക്കും. അതു മുൻകൂട്ടിക്കണ്ട ഞാൻ തെല്ലൊരു ഗൗരവമഭിനയിച്ച് “എവിടെനിന്നു വരുന്നു? എന്താണ് കാര്യം” എന്നു ചോദിച്ചു. ബുദ്ധിശാലിനിയായ ആ യുവതി എന്റെ ഏതോ വിരസമായ പ്രഭാഷണത്തെ വാനോളം വാഴ്ത്തിക്കൊണ്ട് സംസാരമാരംഭിച്ചു. പ്രശംസ പലപ്പോഴും അസഹനീയമാണല്ലോ. അതുകൊണ്ട് സംഭാഷണമൊന്നു മാറ്റാനായി ഞാൻ അവളോട് ഒരു ഭൗതികശാസ്ത്രജ്ഞന്റെ മുഖാവരണമണിഞ്ഞു ചോദിച്ചു: “ഐൻസ്റ്റൈന്റെ ആപേക്ഷികസിദ്ധാന്തത്തിൽ ഇന്ത്യൻശാസ്ത്രജ്ഞനായ നർലിക്കർ വരുത്തിയ മാറ്റങ്ങൾ ശരിയാണോ?” എന്റെ ഈ ചോദ്യത്തിന് അവൾ ഉത്തരമൊന്നും നല്കിയില്ല. തന്റെ അജ്ഞതയെ വിളംബരം ചെയ്തുകൊണ്ട് അവൾ പുഞ്ചിരിപൊഴിക്കുകമാത്രമാണ് ചെയ്തത്. ഐൻസ്റ്റൈൻ ആരോ, നർലിക്കർ ആരോ, എനിക്കറിഞ്ഞുകൂടാ; എന്റെ ഈ മന്ദഹാസം കാണൂ, രസിക്കൂ എന്നായിരുന്നു അവളുടെ രീതി. അവളുടെ ആ മട്ട് ശരിയായിരുന്നുതാനും. തലയൊന്നു ചരിച്ച്, പുരികങ്ങളൊന്നു വളച്ച്, ചുണ്ടുകൾ അല്പമൊന്നുവിടർത്തി, അവൾ പുഞ്ചിരിപൊഴിച്ചു. അതോടെ പോൾ വെർലയിന്റെ കീറ്റ്സിന്റെ ചങ്ങമ്പുഴയുടെ ഭാവഗാനം രചിക്കപ്പെട്ടു. ആ ഗാനത്തിന്റെ സംഗീതാത്മകത്വം. ലയം, സൗന്ദര്യം എല്ലാം ആ പുഞ്ചിരിയിലുണ്ടായിരുന്ന ആ മന്ദഹാസത്തിന് എന്തെങ്കിലും ലക്ഷ്യമുണ്ടോ? ഇല്ലതന്നെ. മന്ദഹാസത്തിനു വേണ്ടിയുള്ള മന്ദഹാസം. അവൾക്കു ഫിസിക്സ് അറിഞ്ഞുകൂടെങ്കിലെന്ത്? പുഞ്ചിരിപൊഴിക്കാൻ അറിയാമല്ലോ എന്നു ഞാൻ വിചാരിച്ചു. ഇന്ന് കീറ്റ്സിന്റെ ‘Bright Star would I were steadfast as thou art’ എന്നു തുടങ്ങുന്ന ഗീതകം വായിക്കുമ്പോൾ, ചങ്ങമ്പുഴയുടെ “ഒന്നും പ്രതിഫലം വേണ്ടെനിക്കാ മഞ്ജു മന്ദസ്മിതം കണ്ടു കൺകുളിർത്താൽമതി” എന്ന കാവ്യഭാഗം വായിക്കുമ്പോൾ ഞാൻ ആ യുവതിയുടെ മന്ദസ്മിതത്തെക്കുറിച്ചു വിചാരിക്കാറുണ്ട്. കവികൾ വാക്കുകൾകൊണ്ട് ഭാവഗാനം രചിക്കുന്നു. സുന്ദരികളായ യുവതികൾ പുരികങ്ങളും ചുണ്ടുകളും ചലിപ്പിച്ച് മന്ദസ്മിതമെന്ന ഭാവഗാനം രചിക്കുന്നു. സാഹിത്യസൃഷ്ടി ഇതുപോലെയിരിക്കണമെന്ന പക്ഷക്കാരനാണ് ഞാൻ. അതു വായനക്കാരെ ഞെട്ടിക്കരുത്. ഇന്നത്തെ നിരൂപകർ പറയാറുണ്ട്: “യോനസ്കോ ‘കസേരകൾ’ എന്ന നാടകമെഴുതി വായനക്കാരെ ഞെട്ടിക്കുന്നു. ഗുന്തർഗ്രസ്സ് “തകരച്ചെണ്ട” എന്ന നോവലെഴുതി വായനക്കാരെ ഞെട്ടിക്കുന്നു.” പണ്ട് തിരുവനന്തപുരത്തു ഹനുമാന്റെ മുഖം വച്ച് കളിച്ച് പിള്ളേരെ ഞെട്ടിക്കുന്ന ഒരു പണ്ടാരമുണ്ടായിരുന്നു. യോനസ്കോയും ഗ്രസ്സും ഹനുമാൻ പണ്ടാരങ്ങളാണോ നമ്മെയൊക്കെ ഞെട്ടിക്കാൻ? ഞെട്ടിക്കൽ കലാകാരന്റെ കൃത്യമല്ല. അയാൾ സൗന്ദര്യത്തിന്റെ സ്രഷ്ടാവാണ്. യോനസ്കോയും ഗ്രസ്സും ആൽബിയും ഷെനേയും ഷിറോദുവും (Giraudoux) നമ്മിലുള്ള നിഗൂഢങ്ങളായ ഭയാദിവികാരങ്ങളെയാണ് നാടകങ്ങളിൽ ആവിഷ്കരിക്കുന്നത്. ആ നാടകങ്ങൾ വായിക്കുന്ന നമ്മൾ പേടിതുടങ്ങിയ അത്തരം വികാരങ്ങൾക്കു വിധേയരായി ഞെട്ടുന്നു. ഈ ഞെട്ടലിന് രസാനുഭൂതിയുമായി ഒരു ബന്ധവുമില്ല. അനുവാചകന് ഈ വിധത്തിലുള്ള പ്രകമ്പനമുളവാക്കാൻ അവർ പ്രതിപാദ്യവിഷയത്തെ ഭയജനകമായി ചിത്രീകരിക്കുന്നു (മനുഷ്യൻ കണ്ടാമൃഗമാകുന്നതും പ്രൊഫസർ ശിഷ്യയെ കുത്തിക്കൊല്ലുന്നതും മറ്റും ഉദാഹരണം—യോനസ്കോയുടെ നാടകങ്ങൾ). ആശയാവിഷ്കാരത്തിനു ഭാഷ അസമർത്ഥമാണെന്നു പറഞ്ഞുകൊണ്ട് അതിനെ മുറിച്ചുമുറിച്ചു വികൃതമാക്കി പ്രയോഗിക്കുന്നു. നമ്മുടെ ഒരു കഥാകാരൻ വേറൊരു വിധത്തിലാണ് നമ്മെ ഞെട്ടിക്കുന്നത്. പത്തുപുറമെഴുതിയാലും വായിക്കുന്നവന് ഒരക്ഷരംപോലും മനസ്സിലാകരുത് എന്നാണ് അദ്ദേഹത്തിന്റെ ഉദ്ദേശ്യം. ഞാൻ ശ്രീ. കെ. പി. നിർമ്മൽകുമാറിനെക്കുറിച്ചാണ് പറയുന്നത്. മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ ഏഴാം ലക്കത്തിൽ അദ്ദേഹത്തിന്റെ “ബോധിവൃക്ഷത്തിന്റെ ചുവട്ടിൽ” എന്നൊരു ചെറുകഥയുണ്ട്. ആദ്യത്തെ ഒരു കോളം ഞാൻ പത്തു പ്രാവശ്യമെങ്കിലും വായിച്ചിട്ടുണ്ട്. ഒന്നും മനസ്സിലായില്ലെനിക്ക്. ഒടുവിൽ ബുദ്ധിക്കു ക്ലേശവും ശരീരത്തിനു ക്ഷീണതയും തലയ്ക്കു വേദനയും വന്ന് ഞാൻ വാരിക അടച്ചുവച്ചു. കഥ മുഴുവൻ വായിച്ചില്ല എന്നു ഞാൻ തുറന്നു സമ്മതിക്കുന്നു. എനിക്ക് ആരെന്തു തരാമെന്നു പറഞ്ഞാലും ഞാനതു വായിക്കയുമില്ല. സാഹിത്യം മനുഷ്യനെ പീഡിപ്പിച്ചുതുടങ്ങിയാലെങ്ങനെ?

ഇതാ കേട്ടാലും:

> “അകലെ ചേലക്കോടൻ കുന്നുകളിലൂടെ ഒഴുകിയിറങ്ങിയ കൈത്തോട് മണ്ണാത്തിപ്പാറയിലൂടെ കലക്കവെള്ളത്തിന്റെ നിയന്ത്രണം നശിച്ച വികാരമൂർച്ചയിൽ ശവക്കുഴിയെത്തുമ്പോഴേക്കും പരന്ന പ്രവാഹത്തിൽ അപ്പോഴും കവിഞ്ഞൊഴുകയായിരുന്ന തോട്ടുവരമ്പിലൂടെ ബുദ്ധിവൈകല്യം വന്ന വെങ്ങാനെ—ർക്കാരി നായർ പെൺകുട്ടി അക്കഥയത്രയും കേട്ട് കോരിച്ചൊരിയുന്ന മഴയിൽ കുളിക്കാനിറങ്ങവെ ഒഴുക്കിൽ തൊഴപ്പാടം റോഡിലെ കല്യങ്കിൻചുവട്ടിൽ തട്ടി ബോധം നശിച്ചുവീണപ്പോൾ പരക്കാട്ടുനിന്ന വരികയായിരുന്ന ചില ഈഴവർ അവളെ താങ്ങിയെടുത്ത് വീടെത്തിച്ച പൂർവകഥകൾ. പിന്നെ പാടങ്ങൾ, തോടിനപ്പുറവും…”

ഇത് സാഹിത്യരചനയോ ആധാരമെഴുത്തോ?

Samuel Beckett, Arthur Adamov, Jean Genet, Max Frisch, Eugène Ionesco, Václav Havel, Günter Grass, Jack Gelber, Sławomir Mrożek, Arthur L. Kopit, Robert Pinget, E. Albee, Harold Pinter, Raymond Roussel, N. F. Simpson എന്നിങ്ങനെയുള്ള അത്യന്താധുനികരുടെ കൃതികൾ ഇംഗ്ലീഷിലേയ്ക്കു തർജ്ജമ ചെയ്തിട്ടുള്ളതെല്ലാം ഞാൻ വായിച്ചിട്ടുണ്ട്. അവരാരുംതന്നെ ഇങ്ങനെ ദുർഗ്രഹമായ മട്ടിൽ എഴുതിയിട്ടില്ല. നിർമ്മൽകുമാറിന് ഈ രീതി എവിടെനിന്നു കിട്ടിയോ എന്തോ! ഒരുപക്ഷേ, അദ്ദേഹത്തിന്റെതന്നെ രീതിയായിരിക്കാമിത്.

നിർമ്മൽകുമാർ!

> ഏതത്ത്വന്മുഖാച്ച് ശ്രുംത്വാ
> വജ്റതാഡിത ഇവാസ്മി.[1]

1. ഇത് താങ്കളിൽനിന്ന് കേട്ടിട്ട് ഞാൻ ഞെട്ടിപ്പോയിരിക്കുന്നു.



തെർവാന്റസ്

ശാസ്ത്രജ്ഞൻ കൃത്രിമമനുഷ്യനെ നിർമ്മിച്ചു: എന്നിട്ട് ചോദ്യങ്ങൾ ചോദിക്കുകയായി. കൃത്രിമമനുഷ്യൻ സൂക്ഷ്മസൂക്ഷ്മമായി മറുപടി പറഞ്ഞു. മോണലിസ എന്ന ചിത്രത്തെക്കുറിച്ച് എല്ലാക്കാര്യങ്ങളും ആ യന്ത്രം-കൃത്രിമമനുഷ്യൻ വിശദീകരിച്ചു. പക്ഷേ, അതിലെ വിശ്വവശ്യമായ പുഞ്ചിരിയെക്കുറിച്ച് അതിനൊന്നും പറയാൻ കഴിഞ്ഞില്ല. ശാസ്ത്രജ്ഞൻ യന്ത്രത്തെ നശിപ്പിച്ചുകളഞ്ഞു. ഇതാണ് ശ്രീ. കെ. പി. രാധാകൃഷ്ണൻ എഴുതിയ “അതിമാനുഷൻ” എന്ന കഥയുടെ സാരം (മാതൃഭൂമി). കലയുടെ മാന്ത്രികപ്രഭാവത്തെ വ്യക്തമാക്കാൻ, പരമസത്യത്തിലേയ്ക്കു പ്രവേശിക്കാൻ ശാസ്ത്രത്തിനു ശക്തിയില്ലെന്നാണ് രാധാകൃഷ്ണൻ പ്രഖ്യാപിക്കുന്നത്. നല്ല ആശയം. ഈ ചെറുകഥയിൽ കലയില്ലെങ്കിലും ഭംഗിയുള്ള ആശയമുണ്ട്. അത്രയുമായി. പക്ഷേ, ഒരു തെറ്റുപറ്റി കൃത്രിമമനുഷ്യന്. “ഡോൺക്വിക്സോട്ട് ആരെഴുതി?” എന്ന് ശാസ്ത്രജ്ഞന്റെ ചോദ്യം. ശാസ്ത്രജ്ഞൻ ഇംഗ്ലീഷ് മാത്രമറിയാവുന്നയാളാണ്. അതിനാലാണ് അങ്ങനെ ഉച്ചരിച്ചത്. കൃത്രിമമനുഷ്യൻ മറുപടി നൽകി: “സർവാന്റിസ് എഴുതിയ സോഷ്യൽസറ്റയറാണ് ആ കൃതി.” കൃത്രിമമനുഷ്യൻ എല്ലാം അറിയുന്നവനല്ലേ. അതുകൊണ്ട് ശരിയായി “തെർവാന്റസ്” എന്നു പറയേണ്ടിയിരുന്നു. ഒരുപക്ഷേ, കൃത്രിമമനുഷ്യനും ഇംഗ്ലീഷുകാരനായിരിക്കും… മലയാളനാട് വാരികയുടെ 50-ാം ലക്കത്തിൽ ശ്രീമതി ശാന്താനായർ എഴുതിയ ‘മഹാനഗരം’ എന്നൊരു ചെറുകഥയുണ്ട്. വാരികയുടെ വിലയേറിയ എട്ടു പുറം അപഹരിച്ചിരിക്കുന്ന വിലക്ഷണമായ ആ ചെറുകഥ. സെക്സിന്റെ മേമ്പൊടി ചേർത്താണല്ലോ കഥയെന്ന കഷായം നമ്മെക്കൊണ്ട് കഥാകാരന്മാർ കുടിപ്പിക്കുന്നത്. ഈ കഥാകാരിക്കും ആ കാരുണ്യമുണ്ട്. ലൈംഗികവേഴ്ചയെ വർണ്ണിച്ചുകൊണ്ട് കഥയാരംഭിക്കുന്നു:

> “പകലിന്റെ പിടിയിൽ അമർന്നു കിടന്നിരുന്ന ഭൂമി തളർന്നു. സംതൃപ്തിയുടെ തളർച്ചയും കിതപ്പും.”

പിന്നീട് ഒരു ‘കുളിസ്സീനാ’ണ്. അതിനുശേഷം മഹാനഗരത്തിലേയ്ക്കുള്ള ദമ്പതികളുടെ യാത്ര. നഗരത്തിലെ മദ്യപാനവും വ്യഭിചാരവും നഗ്നനൃത്തവും ഒക്കെ ഒരു മറയുമില്ലാതെ വർണ്ണിക്കപ്പെടുന്നു. ഒടുവിൽ തോന്നിയ സ്ഥലത്തുവച്ച് കഥയങ്ങ് നിറുത്തുകയും ചെയ്യുന്നു. വായനക്കാരന്റെ ഭാഗ്യംകൊണ്ട് എട്ടാമത്തെ പുറമെത്തിയപ്പോൾ കഥ നിന്നു. കുറേക്കൂടി എഴുതണമെന്ന് കഥാകാരിക്കു തോന്നിയിരുന്നെങ്കിലോ? അങ്ങനെ തോന്നുകയില്ല, ഈശ്വരനില്ലേ? അദ്ദേഹം നമ്മെ അങ്ങനെ കൈവെടിയുമോ?… കഥകൾ പലവിധത്തിലും എഴുതാം. അവയിൽ രണ്ടു രീതികൾക്കു പ്രാധാന്യമുണ്ട്. ഒന്ന്: ഇതിവൃത്തത്തോടുകൂടി കഥാപാത്രങ്ങളുടെ സ്വഭാവമാവിഷ്കരിക്കുകയോ ഒരു നിമിഷത്തെ ചിത്രീകരിക്കുകയോ ചെയ്യുന്ന മാർഗ്ഗം. അതിന് ആരംഭവും അവസാനവും കാണും; മധ്യഭാഗവും ഉണ്ടായിരിക്കും. രണ്ട്: ഇതിവൃത്തമില്ല, സ്വഭാവചിത്രീകരണമില്ല; അഗാധസത്യങ്ങളെ ആവിഷ്കരിക്കാനായി സ്വപ്നങ്ങളിലും മനോരഥസൃഷ്ടികളിലും വിലയംകൊള്ളുന്നു. പലപ്പോഴും ശാബ്ദികമായ അസംബന്ധങ്ങളിൽ താല്പര്യം കാണിക്കും കഥാകാരൻ, ഈ രണ്ടാമത്തെ രീതിയാണ് അത്യന്താധുനികരുടേത്. മലയാളനാട്ടിൽ “കടൽക്കിഴവൻ” എന്ന ചെറുകഥയെഴുതിയ ശ്രീ. കെ. ആർ. നാരായണൻനമ്പീശൻ ഒരത്യാന്താധുനിക സാഹിത്യകാരനാണ്, എനിക്ക് അദ്ദേഹത്തിന്റെ കഥ മനസ്സിലായില്ല. അതുകൊണ്ട് വിമർശനം സാദ്ധ്യമല്ലാതെയായിരിക്കുന്നു… ഒരു പെൺകുട്ടിയുടെ ഉപബോധമനസ്സിലുള്ള ലൈംഗികാഭിലാഷത്തെ ശ്രീ. കെ. വി. രാമനാഥൻ ഭംഗിയായി ആലേഖനംചെയ്യുന്നു. “ഭയം” എന്ന കഥയിൽ (മലയാളനാട്)… വിവാഹാലോചനയുമായി വരുന്നവരെ അകാരണമായി വെറുക്കുന്ന ഒരു യുവതി കാറിന്റെ “ഡോറി”ൽ ചാരിനിന്ന ഒരു യുവാവിനെ യാദൃച്ഛികമായി കണ്ട് രാഗപരവശയാകുന്നതിന്റെ ചിത്രം ശ്രീ. രവീന്ദ്രൻ എഴുതിയ “പരാജയം” എന്ന കഥയിൽനിന്നു നമുക്കു ലഭിക്കുന്നു (കുങ്കുമം വാരിക—ലക്കം 33). ഉദ്യോഗമുള്ളവനെയും പണമുള്ളവനെയും നോക്കി വലവീശുന്നതിനെയാണല്ലോ നാം പ്രേമമെന്നു പറയുന്നത്. അവരുടെ വിവാഹത്തെ നാം “ലൗമാരിയേജ്” എന്നും വിളിക്കും. ഈ കപടപ്രേമം നിലവിലിരിക്കുന്ന ഈ നാട്ടിൽ ഒരു യഥാർത്ഥ പ്രേമത്തെ രവീന്ദ്രൻ ചിത്രീകരിച്ചതു നന്നായി. പക്ഷേ, അദ്ദേഹത്തിന്റെ കഥയ്ക്കു സാഹിത്യത്തിന്റെ മണ്ഡലത്തിൽ പ്രവേശനമില്ല… ലൈംഗികത്വത്തിന് അമിതപ്രാധാന്യം നൽകി കഥയെഴുതാൻ താല്പര്യം കാണിക്കുന്ന ശ്രീ. അരവി ഈ ആഴ്ചയിലെ കുങ്കുമം വാരികയിൽ “സീമ” എന്നൊരു കഥയെഴുതിയിട്ടുണ്ട്, തെറിയായിരിക്കും എന്നൊരു പൂർവ്വകല്പനയോടുകൂടി ഞാൻ വായന തുടങ്ങി. ഭാഗ്യവശാൽ വലിയ തെറിയില്ല. സാക്ഷാത്ക്കരിക്കാത്ത അഭിലാഷങ്ങളുള്ള ഒരു യുവതി അർബുദം പിടിച്ചു മരിക്കാൻ പോകുന്നതാണു “സീമ”യിലെ കഥ. അതിരുകടന്ന റൊമാന്റിസിസം വരുത്തിക്കൂട്ടുന്ന അവാസ്തവികത്വമാണ് ഈ കഥയുടെ മുദ്ര. അതുകൊണ്ടുതന്നെ ഇത് സാഹിത്യമല്ലാതെയായി ഭവിച്ചിരിക്കുന്നു. ഒരു സംഭാഷണശകലം ഈ പ്രസ്താവത്തിന്റെ സാദ്ധ്യത തെളിയിക്കും,

> “പ്രേമത്തിന്റെ നിത്യസ്മാരകമാണീ മഹൽ”
>
> “അല്ല ദേവീ! അതു ദുഃഖത്തിന്റെ, വേദനയുടെ നിത്യനൂതനമായ സിംബലാണ്.”
>
> “എനിക്കുവേണ്ടി സുജിയേട്ടൻ താജ്മഹൽ പണിയില്ലേ?”
>
> “അതിന് എന്റെ ദേവി നീ മരിക്കില്ല. നീ മരിക്കില്ലാ…

എന്തൊരു വൃത്തികേട്! ഒരു ഭാര്യയുടെ ഭാര്യാത്വം ഉണരുന്നത് ശ്രീ. ഹരി പാപ്പനംകൊടും പ്രപഞ്ചത്തിന്റെ അർത്ഥമില്ലായ്മ വ്യക്തികളിലൂടെ പ്രകടമാകുന്നത് ശ്രീ. പി. ആർ. നാഥനും ചെറുകഥകളിലൂടെ സ്ഫുരിക്കുന്നു (കുങ്കുമം വാരിക). ഭാര്യയെ ഭരിക്കാൻ കഴിവില്ലാത്ത ഒരുവൻ ആത്മഹത്യ ചെയ്യുന്നത് ശ്രീ. പരിപ്ര വാസുദേവൻനായർ ചിത്രീകരിക്കുന്നു (ജനയുഗം വാരിക). മൂന്നു കഥാകാരന്മാരും സത്യത്തിന്റെ അംശങ്ങൾ കാണുന്നു. പക്ഷേ, അവ സൗന്ദര്യത്തിന്റെ മണ്ഡലത്തിൽ പ്രവേശിക്കുന്നില്ല…. കണ്ണില്ലാത്തവളെങ്കിലും സുന്ദരിയായ ജാനു ക്ഷയരോഗമുണ്ടെങ്കിലും സ്നേഹിക്കാനറിയാവുന്ന അന്തപ്പനെ സ്നേഹിക്കുന്നു. വിവാഹം കഴിക്കാമോ എന്ന് അവളുടെ ചോദ്യം. അപ്പോഴാണ് അന്തപ്പൻ പറയുന്നത് തന്റെ കാലുകൾ മരക്കാലുകളാണെന്ന്, തന്റെ മുഖം തികച്ചും ബീഭത്സമാണെന്ന്. ശ്രീ. തോപ്പിൽ സുമൻ എഴുതിയ “അഭയം” എന്ന ചെറുകഥ ചന്ദ്രിക വാരികയിൽ വായിക്കാം. വായിച്ച്, കല എത്രകണ്ട് വിരൂപമാകും എന്ന സത്യം മനസ്സിലാക്കുകയും ചെയ്യാം. ചന്ദ്രിക വാരികയിൽ ശത്രുഘ്നന്റെ ഒരത്യന്താധുനിക ചെറുകഥയുണ്ട്. ലോകം വ്യക്തിയെ പീഡിപ്പിക്കുന്നു അവന്റെ വ്യക്തിത്വം തന്നെ മാറിപ്പോകുന്നു, അവൻ ഏകാന്തതകൊണ്ടുള്ള ദുഃഖം അനുഭവിക്കുന്നു, എന്നൊക്കെയുള്ള എക്സിസ്റ്റൻഷ്യലിസ്റ്റാശയങ്ങളാണ് ഈ ചെറുകഥയിലുള്ളത്. ഇവയുടെ വൈദേശികസ്വഭാവത്തെക്കുറിച്ചും ഇവിടുത്തെ എഴുത്തുകാരുടെ ആന്തരജീവിതത്തോടുള്ള ഇവയുടെ ബന്ധരാഹിത്യത്തെക്കുറിച്ചും ഈ ലേഖകൻ പലപ്പോഴും പറഞ്ഞിട്ടുണ്ട്. മുമ്പ് പറയാത്ത ഒരു കാര്യം ഇപ്പോൾ പറഞ്ഞുകൊള്ളട്ടെ. ലോകമഹായുദ്ധങ്ങൾകൊണ്ട് സംസ്കാരത്തിനു തകർച്ച സംഭവിച്ച ഫ്രാൻസിലും ജർമ്മനിയിലുമാണ് ഈ ആശയങ്ങൾ ആവിർഭവിച്ചത്. താരതമ്യപ്പെടുത്തുമ്പോൾ ഇംഗ്ലണ്ടിനു തകർച്ച കുറവായിരുന്നു. അതുകൊണ്ട് ആ ആശയങ്ങൾക്ക് അവിടെ അത്ര പ്രചാരം ലഭിച്ചില്ല. യുദ്ധങ്ങൾ ഉണ്ടായിട്ടും അമേരിക്കയുടെ സമ്പദ്വ്യവസ്ഥ തകർന്നില്ല. അതിനാൽ ഇത്തരം ആശയങ്ങൾ അവിടെ സ്വാഗതംചെയ്യപ്പെട്ടില്ല. ഒരു എഡ്വേർഡ് ആൽബി മാത്രമാണ് അവിടെ അത്യന്താധുനിക സാഹിത്യകാരനായുള്ളത്. ആർഷഭാരതമാകട്ടെ ഈ വൈദേശികാശയങ്ങളെ ഗളഹസ്തംചെയ്യുകയാണ്. കുറെ യുവാക്കന്മാർ മാത്രം അവയ്ക്കു പ്രചാരം നൽകുന്നു. ജീവരക്തത്തിൽ അലിഞ്ഞുചേരാത്ത അത്തരം ആശയങ്ങൾ ചെറുകഥയിലൂടെ, കവിതയിലൂടെ ആവിഷ്കരിക്കപ്പെടുമ്പോൾ ആ കലാസൃഷ്ടികൾക്ക് സ്വാഭാവികത ഇല്ലാതെയാകുന്നു.




ദേശത്തിന്റെ സ്വാഭാവമനുസരിച്ച് കലാസൃഷ്ടികൾ മാറിക്കൊണ്ടിരിക്കും. കേരളത്തിലൊരു Paradise Lost ഉണ്ടാവുകയില്ല. ഇംഗ്ലണ്ടിൽ ഒരു ഉമാകേരളവുമുണ്ടാവുകയില്ല. പക്ഷേ, നമ്മുടെ അത്യന്താധുനികസാഹിത്യം ഫ്രഞ്ചുസാഹിത്യംപോലിരിക്കുന്നു; ജർമ്മൻസാഹിത്യംപോലിരിക്കുന്നു. അതെന്തുകൊണ്ട്?



ഓ. വി. ഉഷ

ശലഭത്തിന്റെയും അഗ്നിനാളത്തിന്റെയും അന്യോന്യാകർഷണത്തിലൂടെ മനുഷ്യജീവിതത്തിന്റെയും പ്രപഞ്ചത്തിന്റെയും ബന്ധത്തെ മനോഹരമായി ചിത്രീകരിക്കുന്ന ശ്രീമതി ഓ. വി. ഉഷ (മാതൃഭൂമി—അനുരാഗം എന്ന കവിത). അസ്തിത്വത്തിന്റെ അവിരാമമായ പ്രവാഹത്തെ ശ്രീ. ചാത്തനാത്ത് അച്യുതനുണ്ണി ‘ഋതുകന്യക’യിലൂടെ ആലേഖനം ചെയ്യുന്നു. ലയാത്മകമാണ് അദ്ദേഹത്തിന്റെ കവിത. അമൂർത്തങ്ങളായ അഭിസന്ധികളൊഴിവാക്കുകയും അവ്യക്തങ്ങളായ വികാരങ്ങളെ ദൂരീകരിക്കുകയും ചെയ്താൽ അച്യുതനുണ്ണിയുടെ കവിതയ്ക്ക് ആകർഷകത്വം കൂടും. ബംഗ്ലാദേശത്തിന്റെ കഷ്ടപ്പാടുകൾ ആരുടെ ഹൃദയത്തെയാണ് ആർദ്രമാക്കാത്തത്. വികാരലോലമായ ഹൃദയമുള്ള ശ്രീ. കെ. വി. തിക്കുറിശ്ശി “പ്രിയ ബംഗ്ലാ, മുന്നോട്ട്” എന്ന ഒരു കവിത എഴുതിയതു സ്വാഭാവികംതന്നെ (കുങ്കുമം). ബംഗ്ലാജനതയുടെ ദുഃഖംകണ്ട് ഹൃദയം തപിച്ചതുകൊണ്ടാകണം കലാപരമായ ആവശ്യകതയ്ക്കതീതമായുള്ള പ്രഭാഷണാത്മകത്വം കവിതയിൽ കടന്നുകൂടിയത്. ഭാരതത്തിലെ ഒരു പൗരനെന്നനിലയിൽ, അന്യന്റെ കഷ്ടപ്പാടിൽ ദുഃഖിക്കുന്ന വ്യക്തിയെന്ന നിലയിൽ ഞാൻ ആ പ്രഭാഷണാത്മകത്വത്തെ ആദരിക്കുന്നു. സാഹിത്യനിരൂപണത്തിൽ പ്രവർത്തിക്കുന്ന ആളെന്നനിലയിലയിൽ ആ വാചാലതയെ അംഗീകരിക്കാതിരിക്കുന്നു. കലാസൗന്ദര്യത്തെ വാഴ്ത്തുന്ന ശ്രീ. ഭുവനൻ മിതൃമ്മലയുടെ “സൗന്ദര്യപ്രകാശം” എനിക്കിഷ്ടമായി (കുങ്കുമം വാരിക). ധ്യാനത്തിൽ വിലയംകൊണ്ട മനസ്സിൽനിന്ന് ഒരഗ്നിനാളമുയരും. ആ അഗ്നിനാളത്തിന്റെ ചൂടും ശോഭയും ഞാൻ ഈ കവിതയിൽ കണ്ടില്ലെന്നുകൂടെ പറഞ്ഞുകൊള്ളട്ടെ… ശ്രീ. ഇയ്യങ്കോട്ടു ശ്രീധരനും, ശ്രീ. വി. കെ. നാരായണൻപോറ്റിയും, ശ്രീ. കണ്ണമംഗലം മാധവപ്പണിക്കരും ബംഗ്ലാദേശത്തോടു തങ്ങൾക്കുള്ള സഹതാപവും സ്നേഹവും ഭക്തിയുമൊക്കെ കവിതകളിലൂടെ ആവിഷ്കരിക്കുന്നു (ജനയുഗം). പക്ഷേ, മൂന്നു കവിതകളിലും വാചാലത എന്ന ദോഷം കടന്നു കൂടിയിരിക്കുന്നു. കവികളെ കുറ്റം പറയാൻ വയ്യ. Political poetry is proverbially bad poetry—രാഷ്ട്രവ്യവഹാരത്തെസ്സംബന്ധിക്കുന്ന കവിത കുപ്രസിദ്ധമായ വിധത്തിൽ അധമകവിതയാണ്.

> പട്ടാളത്തിൻ ബലിയാടുകളേ
> പട്ടാങ്ങറിയാമോ പഞ്ചാബികളേ
> കൂട്ടക്കൊലയാലൊരു നാടിൻ
> നട്ടെല്ലിനെ-ആത്മാവിനെ-വെല്ലാമോ?
>
> (സോനാർ ബംഗ്ലാ—ജനയുഗം)

ഇതിലെ മനുഷ്യസ്നേഹം ഉത്കൃഷ്ടം, പക്ഷേ, കവിതയില്ല. പണ്ട് പോളണ്ടിൽ കൽക്കരിക്കു ക്ഷാമം നേരിട്ടപ്പോൾ എല്ലാ കവികളും കൽക്കരിയെക്കുറിച്ച് കവിതയെഴുതണമെന്ന് ഗവണ്മെന്റ് ആജ്ഞാപിച്ചു. കവികൾക്കു കഴുത്തിന്റെ മുകളിൽ തലയിരിക്കണമെന്നു തോന്നിയതുകൊണ്ട് കവിതകൾ എഴുതി. പക്ഷേ, ഒരു കിലോ കൽക്കരിപോലും കൂടുതലുണ്ടായില്ല. കൽക്കരിയേക്കാൾ കറുത്ത കവിതകൾ ധാരാളമുണ്ടായി.

താജ്മഹൽ നിർമ്മിക്കാനുള്ള മാർബിൾ ചുമന്ന സാധുക്കൾ കഷ്ടപ്പെട്ടിരിക്കും, ദുഃഖിച്ചിരിക്കും. അവരുടെ സ്വേദകണങ്ങൾ അവിടത്തെ മണ്ണിൽ അലിഞ്ഞുചേർന്നിരിക്കും. മാർബിൾ ചുമക്കുക എന്നത് ആഹ്ലാദപ്രദമായ കൃത്യമായിരുന്നില്ല അവർക്ക്. എന്നാൽ താജ്മഹൽ നിർമ്മിച്ച ചക്രവർത്തിയോ? ഓരോ മാർബിൾ വയ്ക്കുമ്പോഴും അദ്ദേഹം ആഹ്ലാദിച്ചിരിക്കും. തന്റെ നിർമ്മലപ്രേമത്തിന്റെ പ്രതീകമാണു ആ കുടീരമെന്ന് മനസ്സിലാക്കി അദ്ദേഹം എന്തെന്നില്ലാത്തവിധം സന്തോഷിച്ചിരിക്കും. നമ്മുടെ കലാകാരന്മാർ വാക്കുകളാകുന്ന മാർബിൾ ശിലകൾ ചുമക്കുന്ന കൂലിപ്പണിക്കാർ ആകാതിരിക്കട്ടെ. കലാഗോപുരം നിർമ്മിക്കുന്ന ചക്രവർത്തികളാകട്ടെ അവർ. മന്ദസ്മിതംകൊണ്ടു ഭാവഗാനം രചിക്കുന്ന തരുണിയെപ്പോലെ അവർ പദങ്ങൾകൊണ്ട് ഭാവഗാനങ്ങൾ രചിക്കട്ടെ.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്നു മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപ്പ വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്ക കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യവാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

# പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <editors@sayahna.org>.
- പ്രതികരണങ്ങൾ <editors@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമ്മന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.

---